Kerala Gazettee No. 38 dated 27th September 1983
**PART II**

# കേരള നിയമസഭാ സെക്രട്ടറിയേററ്

## വിജ്ഞാപനം

നമ്പർ 2994/എൽ. എ. 4/83. തിരുവനന്തപുരം, 1983 മാർച്ച് 26.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം 1983-ലെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ (ചില കോർപ്പറേഷനുകളേയും കമ്പനികളേയും സംബന്ധിച്ച കൂടുതൽ പ്രവൃത്തികൾ) ഭേദഗതി ബിൽ ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യമെമ്മോറാണ്ടത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോ. ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

ഏഴാം കേരള നിയമസഭ

ബിൽ നമ്പർ 40.

# 1983-ലെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ (ചില കോർപ്പറേഷനുകളേയും കമ്പനികളേയും സംബന്ധിച്ച കൂടുതൽ പ്രവൃത്തികൾ) ഭേദഗതി ബിൽ

1970-ലെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ (ചില കോർപ്പറേഷനുകളേയും കമ്പനികളേയും സംബന്ധിച്ച കൂടുതൽ പ്രവൃത്തികൾ) ആക്റ്റ് ഭേദഗതി ചെയ്യുന്നതിനുള്ള ഒരു ബിൽ.

പീഠിക.—ഇതിനുശേഷം കാണുന്ന ആവശ്യങ്ങൾക്കുവേണ്ടി 1970-ലെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ (ചില കോർപ്പറേഷനുകളേയും കമ്പനികളേയും സംബന്ധിച്ച കൂടുതൽ പ്രവൃത്തികൾ) ആക്റ്റ് ഭേദഗതി ചെയ്യേണ്ടത് യുക്തമായിരിക്കയാൽ:

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവൽസരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേര്.—ഈ ആക്റ്റിന് 1983-ലെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ (ചില കോർപ്പറേഷനുകളേയും കമ്പനികളേയും സംബന്ധിച്ച കൂടുതൽ പ്രവൃത്തികൾ) ഭേദഗതി ആക്റ്റ് എന്ന് പേർ പറയാം.

2. 2-ാം വകുപ്പിന്റെ ഭേദഗതി.—1970-ലെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ (ചില കോർപ്പറേഷനുകളേയും കമ്പനികളേയും സംബന്ധിച്ച കൂടുതൽ പ്രവൃത്തികൾ) ആക്റ്റ് (1970-ലെ 19) 2-ാം വകുപ്പിൽ,—

(1) ഖണ്ഡം (എ)-യിൽ, അവസാനം "അല്ലെങ്കിൽ 1969-ലെ കള്ളുവ്യവസായത്തൊഴിലാളി ക്ഷേമനിധി ആക്റ്റ് (1969-ലെ 22) 6-ാം വകുപ്പു പ്രകാരം രൂപീകരിച്ചിട്ടുള്ള കള്ളുവ്യവസായത്തൊഴിലാളി ക്ഷേമനിധി ബോർഡ്" എന്നീ വാക്കുകളും അക്കങ്ങളും ബ്രാക്കറ്റുകളും ചേർക്കേണ്ടതാണ്;

(2) ഖണ്ഡം (ബി)-ക്കു പകരം താഴെ പറയുന്ന ഖണ്ഡം ചേർക്കേണ്ടതാണ്, അതായത്:—

(ബി) "ഗവൺമെന്റ് കമ്പനി" എന്നാൽ—

(i) 1956-ലെ കമ്പനി ആക്റ്റ് (1956-ലെ 1-ാം കേന്ദ്ര ആക്റ്റ്) 3-ാം വകുപ്പിൽ നിർവ്വചിച്ചിട്ടുള്ളതും അടച്ചുതീർത്ത ഓഹരി മൂലധനത്തിൽ അൻപത്തിഒന്നു ശതമാനത്തിൽ കുറയാതെ കേരള സർക്കാരിന്റെ ഉടമയിലുള്ളതും ആയ ഒരു കമ്പനി; അല്ലെങ്കിൽ

(ii) അപ്രകാരം നിർവ്വചിക്കപ്പെട്ടതും അടച്ചുതീർത്ത ഓഹരി മൂലധനത്തിൽ അൻപത്തിഒന്ന് ശതമാനത്തിൽ കുറയാതെ ഭാഗികമായി കേരള സർക്കാരിന്റെയും, ഭാഗികമായി (i)-ാം ഉപഖണ്ഡത്തിൽ പരാമർശിച്ചിട്ടുള്ള ഒരു കമ്പനിയുടെയും ഉടമയിലുള്ളതുമായ ഒരു കമ്പനി; അല്ലെങ്കിൽ

(iii) (1)-ാം ഉപഖണ്ഡത്തിൽ പരാമർശിച്ചിട്ടുള്ള ഒരു കമ്പനിയുടെ സബ്സിഡിയറിയും പ്രസ്തുത ആക്റ്റ് 4-ാം വകുപ്പിന്റെ അർത്ഥവ്യാപ്തിയിൽ വരുന്നതുമായ ഒരു കമ്പനി എന്ന് അർത്ഥമാകുന്നു.''

## ഉദ്ദേശകാരണങ്ങളുടെ വിവരണം

ഒരു കോർപ്പറേഷനിലെയോ ഗവൺമെന്റ് കമ്പനിയിലെയോ ഉദ്യോഗസ്ഥൻമാരെയും മററു ജീവനക്കാരെയും നേരിട്ടുള്ള നിയമനംവഴി നിയമിക്കുമ്പോൾ പാലിക്കേണ്ട തത്വങ്ങൾ സംബന്ധിച്ചും അങ്ങനെയുള്ള നിയമനങ്ങളിലേക്കുള്ള അപേക്ഷകരുടെ യോഗ്യത സംബന്ധിച്ചും ആ കോർപ്പറേഷനിലെയോ ഗവൺമെന്റ് കമ്പനിയിലെയോ ഉദ്യോഗസ്ഥൻമാരെയും മററു ജീവനക്കാരെയും റിക്രൂട്ടുചെയ്യുന്ന രീതികളെ സംബന്ധിക്കുന്ന എല്ലാ കാര്യങ്ങളിലും ആ കോർപ്പറേഷനോ ഗവൺമെന്റ് കമ്പനിയുടെ ഡയറക്ടർബോർഡോ പബ്ലിക് സർവ്വീസ് കമ്മീഷനോട് ആലോചിക്കേണ്ടതാണെന്ന് 1970-ലെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ (ചില കോർപ്പറേഷനുകളെയും കമ്പനികളെയും സംബന്ധിച്ച കൂടുതൽ പ്രവൃത്തികൾ) ആക്റ്റ് (1970-ലെ 19) 3-ാം വകുപ്പ് വ്യവസ്ഥ ചെയ്യുന്നു. പ്രസ്തുത ആക്റ്റിന്റെ പരിധിയിൽ കേരള കള്ളു വ്യവസായത്തൊഴിലാളി ക്ഷേമനിധി ബോർഡിനെയും താഴെ പറയുന്ന ഗവൺമെന്റ് കമ്പനികളെയും ഉൾപ്പെടുത്തേണ്ടത് ആവശ്യമാണെന്ന് കരുതുന്നു.—

(i) കേരള സർക്കാരിന് ഭാഗികമായും ഒരു ഗവൺമെന്റ് കമ്പനിക്ക് ഭാഗികമായും അൻപത്തിഒന്ന് ശതമാനത്തിൽ കുറയാത്ത അടച്ചുതീർത്ത ഓഹരി മൂലധനമുള്ള ഒരു കമ്പനിയും;

(ii) ഒരു ഗവൺമെന്റ് കമ്പനിയുടെ സബ്സിഡിയറിയായ ഒരു കമ്പനിയും.

2. മേൽപ്പറഞ്ഞ ആവശ്യത്തിനുവേണ്ടി പ്രസ്തുത ആക്റ്റ് ഭേദഗതി ചെയ്യുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ഡം

ബിൽ നിയമമാവുകയും പ്രാബല്യത്തിൽ കൊണ്ടുവരികയും ചെയ്യുമ്പോൾ പബ്ലിക് സർവ്വീസ് കമ്മീഷൻ ആഫീസിൽ ഉണ്ടാവാൻ സാദ്ധ്യതയുള്ള ജോലികൂടുതലിന്റെ അടിസ്ഥാനത്തിൽ പബ്ലിക് സർവ്വീസ് കമ്മീഷനിലെ ജീവനക്കാരുടെ എണ്ണം തിയായ രീതിയിൽ വർദ്ധിപ്പിക്കേണ്ടി വന്നേക്കാം. ഈ ഇനത്തിൽ ഉണ്ടായേക്കാവുന്ന ചിലവ് കൃത്യമായ തോതിൽ കണക്കാക്കാൻ സാധിക്കുന്നതല്ല.

കെ. കരുണാകരൻ

(ശരിത്തർജ്ജമ)

എസ്. ശ്രീധരൻ നാടാർ

അഡീഷണൽ ഹെഡ് ട്രാൻസ്ലേറ്റർ